# ബഥനിമാസിക.

വാല്യം 7 { 1108 ചിങ്ങം. } ലക്കം 8.

## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാർത്ഥന.

സർവ്വശക്തനും പരിശുദ്ധനും കരുണയുള്ളവനും ആയ ദൈവമെ, നിൻെറ വിശുദ്ധ സഭയെ നീ ദർശിക്കണമെ. അതിൽനിന്നു സകല തർക്കങ്ങളെയും കലഹങ്ങളെയും ശണ്ഠകളെയും നീ നീക്കിക്കളയണമെ. നിൻെറ പരിശുദ്ധ റൂഹായെ അയച്ച് പ്രധാനന്മാരെയും, അപ്രധാനന്മാരെയും, യജമാനന്മാരെയും, ദാസന്മാരെയും, ഇടയന്മാരെയും, ആടുകളെയും സമാധാനപ്പെടുത്തേണമെ. നിരപ്പും, സമാധാനവും, ഐശ്വര്യവും വിതക്കണമെ. പിതാക്കന്മാരുടെ മുമ്പാകെ മക്കളെ കീഴ്‌വഴക്കമുള്ളവരാക്കണമെ. പിതാക്കന്മാരെ അവരുടെ മക്കളെപ്പററി കരുണയുള്ളവരാക്കണമെ. സകല അശുദ്ധന്മാരെയും ശുദ്ധീകരിക്കണമെ. കോപിച്ചിരിക്കുന്നവരെ യോജിപ്പിക്കണമെ. സകല വഴക്കുകാരെയും രമ്യമാക്കണമെ. സഭയുടെ സമാധാനത്തെ പുനഃസ്ഥാപിക്കണമെ." ആയതു അതിൻെറ മക്കൾ നിന്നിൽ സന്തോഷിച്ചു ആനന്ദിക്കുകയും എന്നാളും നിന്നെയും നിൻെറ ഏകജാതനെയും നിൻെറ പരിശുദ്ധ റൂഹായെയും മഹത്വപ്പെടുത്തുകയും ചെയ്യുവാനായിട്ടുതന്നെ. ആമ്മീൻ.

ബഥനിമാസിക

# മദ്ധ്യസ്ഥപ്രാൎത്ഥന.

(ലിത്താനിയാ.)

സ്വൎഗ്ഗസ്ഥപിതാവായ ദൈവമെ ഞങ്ങളോടു കരുണയുണ്ടാകണമെ.

ലോകരക്ഷിതാവായ ദൈവപുത്രാ ഞങ്ങളോടു കരുണയുണ്ടാകണമെ.

പരിശുദ്ധാറൂഹാ ആയ ദൈവമെ ഞങ്ങളോടു കരുണയുണ്ടാകണമെ.

ഏകദൈവമായ വിശുദ്ധ ത്രിത്വമെ ഞങ്ങളോടു കരുണയുണ്ടാകണമെ.

൧. കരുണയുള്ള കൎത്താവെ നിൻെറ വിശുദ്ധസഭയെ മുഴുവനായി നീ അനുഗ്രഹിക്കുകയും നിൻെറ മുന്തിരിത്തോട്ടത്തിൽ അദ്ധ്വാനിക്കുന്നവരുടെ സംഖ്യ വൎദ്ധിപ്പിക്കയും ചെയ്യണമെ.

കൎത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

൨. "കൊയിത്തു വളരെയധികം വേലക്കാരൊ ചുരുക്കം" എന്നു് അരുളിച്ചെയ്തവനായ കൎത്താവെ, കൊയിത്തിനു പരിശീലിപ്പിക്കപ്പെടുവാൻ തക്കവണ്ണം വിദ്യാഭ്യാസവും ത്യാഗബുദ്ധിയും ഉള്ള അനേകരെ പട്ടത്വത്തിൻെറ പദവിയിലേക്കും ആശ്രമജീവിതത്തിനും നീ ആകൎഷിക്കണമെ.

കൎത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

൩. നന്മയ്ക്കടുത്ത പ്രവൃത്തികളിൽ സമ്പന്നരായിത്തീരുവാൻതക്കവണ്ണം വിശ്വാസികളായ നിൻെറ ജനക്കൂട്ടത്തിനു നൂതനമായ തീക്ഷ്ണത നീ സൌജന്യംചെയ്യണമെ.

കൎത്താവെ ഞങ്ങളുടെ............കൈക്കൊള്ളണമെ.

൪. നിൻെറ രാജ്യത്തിൻെറ പ്രചാരത്തിനുവേണ്ടി അദ്ധ്വാനിക്കുന്നവർ എരിവോടും ത്യാഗബുദ്ധിയോടുംകൂടെ വിജയകരമാംവണ്ണം ആത്മാക്കളുടെ രക്ഷക്കുവേണ്ടി പ്രയത്നിക്കുമാറാകണമെ.

കൎത്താവെ............ കൈക്കൊള്ളണമെ.

൭. തങ്ങൾക്കുള്ള ദൈവവിളി എന്താണെന്നു് പൂൎണ്ണമായി ബോധപ്പെട്ടിട്ടില്ലാത്തവൎക്കു് നിന്റെ പരിശുദ്ധറൂഹായുടെ അധിവാസത്താലും നടത്തിപ്പാലും അതിനെ വെളിപ്പെടുത്തികൊടുക്കുകയും വെളിപ്പെട്ടുകഴിഞ്ഞാൽ മടിക്കൂടാതെ അതിനെ സ്വീകരിക്കുന്നതിനുള്ള ധൈൎയ്യം നൽകുകയും ചെയ്യണമെ.

കൎത്താവെ............കൈക്കൊള്ളണമെ.

൮. കഠിനമായ പരീക്ഷകളാൽ പീഡിപ്പിക്കപ്പെടുന്നവരെ നീ സഹായിക്കുകയും നിന്റെ ചിറകിൻകീഴിൽ അവരെ മറച്ചുകൊള്ളുകയും ചെയ്യണമെ.

കൎത്താവെ............കൈക്കൊള്ളണമെ.

൯. നിരാശമൂലം ഹൃദയം തകൎന്നിരിക്കുന്നവരെയും ജീവിതം ഭാരമായി തോന്നുന്നവരെയും നീ ശക്തിപ്പെടുത്തി ധൈൎയ്യപ്പെടുത്തണമെ.

കൎത്താവെ.... .......കൈക്കൊള്ളണമെ.

൰. കടലിലൊ കരയിലൊ സഞ്ചരിക്കുന്ന എല്ലാവരേയും നിന്റെ സമാധാനദൂതന്മാൎമൂലം നീ ദൎശിക്കുകയും അവരുടെ എല്ലാവഴികളിലും അവരെ കാത്തുകൊള്ളുകയും ചെയ്യണമെ.

കൎത്താവെ........... കൈക്കൊള്ളണമെ.

൰൧. കുടുംബജീവിതംചെയ്യുന്ന എല്ലാവരെയും നീ അനുഗ്രഹിക്കുകയും, കുഞ്ഞുങ്ങളെ നിന്റെ തിരുവിഷ്ടപ്രകാരം വളൎത്തുന്നതിനു് അവരുടെ പരിശ്രമങ്ങളെ നീ വാഴ്ത്തുകയും, സകല കുഞ്ഞുങ്ങൾക്കും നിന്നോടുള്ള പുത്രനിൎവ്വിശേഷമായ സ്നേഹവും, ഭയവും, ഭക്തിയും നൽകുകയും ചെയ്യണമെ.

കൎത്താവെ............കൈക്കൊള്ളണമെ.

൰൨. നിന്റെ തൊഴുത്തിൽ പ്രവേശിക്കാതെ പുറജാതിതചമാകുന്ന അന്ധകാരത്തിൽ തപ്പിനടക്കുന്നവരെ വീണ്ടുംജനനമാകുന്ന വിശുദ്ധ മാമോദീസ്സായിക്കു നീ വിളിച്ചടുപ്പിക്കുകയും പരിശുദ്ധ റൂഹായുടെ അഭിഷേകവും മുദ്രയും അവൎക്കു്കൊടുക്കുകയും ചെയ്യണമെ.

കത്താവെ............കൈക്കൊള്ളണമെ.

൧൭. വി. സഭയിലെ സകല വൈദിക സിമ്മനാരികളെയും, ഇംഗ്ളീഷ്സ്കൂളുകളെയും, കോളേജ്കളെയും, മലയാളം സ്കൂളുകളെയും, സൺഡേസ്കൂളുകളേയും, അനാഥമന്ദിരങ്ങളെയും നീ വാഴ്ത്തുകയും അവിടെ പഠിക്കുന്നവരും പഠിപ്പിക്കുന്നവരുമായ എല്ലാവരും സത്യവിശ്വാസത്തിൽ സ്ഥിരതയുള്ളവരും ഹൃദയപൂൎവ്വമായി നിന്നെ സ്നേഹിക്കുന്നവരും ആയിത്തീരുവാൻ കൃപചെയ്യുകയും ചെയ്യണമെ.

കത്താവെ ..............കൈക്കൊള്ളണമെ.

൧൮. സഭയിലെ സകല സന്യാസാശ്രമങ്ങളെയും നീ അനുഗ്രഹിക്കയും, ക്ഷയിച്ചുപോകാത്ത തീക്ഷ്ണതയും പൂൎണ്ണമായ സ്നേഹവും കൊണ്ടു് അവയിലെ അംഗങ്ങളെ കത്തിജ്വലിപ്പിക്കയും അവരുടെ സംഖ്യ വർദ്ധിപ്പിക്കയും, അവരുടെ വേലകളെ ശക്തിപ്പെടുത്തുകയും ചെയ്യണമെ.

കത്താവെ..................കൈക്കൊള്ളണമെ.

൧൯. നിൻെറ മഹത്വത്തിനും ആത്മാക്കളുടെ പ്രയോജനത്തിനുമായി നടത്തപ്പെടുന്ന സകല ദൈവിക സ്ഥാപനകളെയും, സമാജങ്ങളെയും, സമൂഹങ്ങളെയും നീ വാഴ്ത്തണമെ.

കത്താവെ ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി,

ആമ്മീൻ.

## ബഥന്യാശ്രമവാൎത്തകൾ.

ആലുവാ യൂണിയൻകോളജ്, മഹിളാലയം, തിരുമൂലപുരംബാലികാമഠം മുതലായ സ്ഥാപനങ്ങളിൽ പഠിക്കുന്ന മലങ്കരസഭയിലെ വിദ്യാർത്ഥികൾക്കും വിദ്യാർത്ഥിനികൾക്കും ഭജനം (Retreat) നടത്തുവാനുംമററുമായി പോയിരുന്ന ഫാദർ സുപ്പീരിയർ മടങ്ങി എത്തിയിരിക്കുന്നു. എം. ജി. എം. ഹൈസ്കൂൾവക ഹോസ്ററലിലെ വിദ്യാർത്ഥികൾക്കു് ഈ പ്രാവശ്യം ഭജനം നടത്തിയതു ഫാദർ ബർസ്ലീപ്പാ അവർകളായിരുന്നു.

ആശ്രമം, പെരുന്തേൻ അരുവി മുതലായവ സന്ദർശിക്കുന്നതിനും വിനോദയാത്രക്കുമായി വന്നിരുന്ന തിരുമൂലപുരം ബാലികാമഠം ലേഡി പ്രിൻസിപ്പാൾ മിസ്സ് ബ്രൂക്ക്സ്മിത്തു്, അദ്ധ്യാപികമാരായ ഏലിയാമ്മ ചെറിയാൻ ബി. എ. എൽ. ററി, കെ. സി. ആണ്ടമ്മ ബി. എ. ആറാം ഫാറത്തിലെ ഏതാനും വിദ്യാർത്ഥിനികൾ എന്നിവർ മടങ്ങിപ്പോയിരിക്കുന്നു. ഇവർ ഇവിടെ താമസിച്ചതു ആശ്രമംവക അതിഥിമന്ദിരത്തിലായിരുന്നു. ആശ്രമവും, പെരുന്തേൻ അരുവിയുംകൂടാതെ ഇവർ കണ്ടംകുളം തേയിലത്തോട്ടത്തിലെ ഫാക്ടറി, പരേതനായ മോറൽധപരയുടെ ബങ്കളാവു് എന്നിവയും സന്ദർശിച്ചു.

ആശ്രമച്ചാപ്പലിന്റെ ജീർണ്ണോദ്ധാരണത്തിന്നായി ഒരു മാന്യൻ അയച്ചുതന്ന ചെറിയ സംഭാവന നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു.

അവരുടെ സുറിയാനി പഠിത്വംപ്രമാണിച്ചു തിരുവല്ലാം ബഥനിപ്പള്ളിയിൽ താമസിച്ചിരുന്ന ഞങ്ങളുടെ ശെമ്മാശന്മാർ ഉടൻതന്നെ ആശ്രമത്തിൽ തിരികെ എത്തി അവരുടെ സന്യാസപരിശീലനവും വേദപഠനവും തുടരുന്നതാണു്.

ആശ്രമംവക സ്ഥലത്തു താമസിച്ചുകൊണ്ടിരിക്കുന്ന സാധുവായ ഒരു കൂലിപ്പണിക്കാരൻ കോഴഞ്ചേരി ഡിസ്ട്രിക്ട് ആശുപത്രി ഡെപ്യൂട്ടി സർജ്ജൻ ഡോക്ടർ വി. എം. കുര്യന്റെ ചികിത്സയുടെ ഫലമായി പൂർണ്ണസുഖംപ്രാപിച്ചു തിരികെ എത്തിയിരിക്കുന്നു. മറെറാരാൾ മി. കുര്യന്റെ ചികിത്സയിൽ ആശുപത്രിയിൽ താമസിക്കുകയും ചെയ്യുന്നു.

ഞങ്ങളുടെ അതിഥിയായി താമസിച്ചുവരുന്ന ഫാദർ അൻഡ്റോണിക്കു് (റഷ്യൻ സന്യാസപട്ടക്കാരൻ) തിരുവല്ലായിൽ ചെന്നു് കാതോലിക്കാബാവാതിരുമേനിയെ സന്ദർശിച്ചതിന്റെ ശേഷം മടങ്ങി എത്തിയിരിക്കുന്നു. തദവസരത്തിൽ ബഥനിപ്പള്ളിയോടു ചേൎന്നു പണിയിക്കപ്പെട്ടിട്ടുള്ള അരമനയുടെ കൂദാശയിൽ അദ്ദേഹം സംബന്ധിക്കയും ചെയ്തു.

ആശ്രമച്ചാപ്പലിൽ വിരിക്കുന്നതിനു് ആവശ്യപ്പെട്ട കയററപായു് മുഴുവനും ആലപ്പുഴനിന്നും മിസ്ററർ എൻ. ജി. മാത്യു സംഭാവനയായി ഞങ്ങൾക്കു തന്നതിൽ അദ്ദേഹത്തോടുള്ള കൃതജ്ഞതയെ ഞങ്ങൾ രേഖപ്പെടുത്തിക്കൊള്ളുന്നു.

സിലോണിലുള്ള സുറിയാനിപ്പള്ളി ഇടവകാംഗങ്ങളായ മിസ്സസ്സ് ക്ലാറാ ഫെർനാൺഡൊ, മിസ്സ് ആലിസ്സ് ഫെർനാൺഡൊ എന്നിവർ ഇവിടെ ചാപ്പലിൽ വിശുദ്ധ കുർബാന എഴുന്നെള്ളിച്ചു വച്ചിരിക്കുന്ന "തൾക്കിൻസബനായ്ക്കു ചിത്രവേലചെയ്തിട്ടുള്ളതായ ഒരു ഉറ സമ്മാനിച്ചിരിക്കുന്നു.

# പത്രാധിപക്കുറിപ്പുകൾ.

## I

"തെക്കെ ഇൻഡ്യയിലെ ഐക്യസഭ" (South Indian United Church)
യും ഇൻഡ്യയിലെ ആംഗ്ലിയാസഭയും തമ്മിൽ നടത്തിക്കൊണ്ടിരിക്കുന്ന പുനരൈ
ക്യസംരംഭങ്ങളെക്കുറിച്ചു പലരും അറിഞ്ഞിരിപ്പാൻ ഇടയുണ്ട്. ഇതുസംബന്ധി
ച്ചുള്ള വ്യവസ്ഥകളിൽ ഒന്നു് മെത്തൊഡിസ്റ്റസ് (Methodists) വെസ്ലിലിയൻ
സ് (Wesleyans) ആദിയായി പട്ടത്വത്തിൻെറ നൽവരത്തിലോ, അപ്പൊ
സ്തോലികമായ കൈവെപ്പിൻെറ സാധുത്വത്തിലൊ വിശ്വസിക്കാത്തവരും അ
തുപ്രാപിച്ചിട്ടില്ലാത്തവരും, കാതോലികമായ ഉപദേശങ്ങളെ അവഗണിക്കുന്ന
വരുമായ അവരുടെ "പാസ്റ്ററന്മാരെ" (പട്ടക്കാരെ)സാക്ഷാത്തായ കൈവെപ്പുള്ള
വരെന്നു് അഭിമാനിക്കുന്ന പട്ടക്കാരെപ്പോലെ പരിഗണിച്ചു അവരുടെ കർമ്മങ്ങ
ളിൽ അന്യോന്യം പങ്കെടുക്കണമെന്നുള്ളതാണ്. ഈ വ്യവസ്ഥ ഇൻഡ്യയിലെ
ആംഗ്ലിക്കൻ ബിഷപ്പന്മാരുടെ ഭൂരിപക്ഷം മിക്കവാറും സമ്മതിച്ചിരിക്കുകയാണ്.
എന്നാൽ ഈ ആലോചനയെ ശക്തിമത്തായി എതിർത്തുകൊണ്ടു് കൽക്കട്ടാ ഓക്
സ്ഫോർഡു് മിഷ്യൻ സുപ്പീരിയർ ഫാദർ ഷോർ,നമുക്കു ഏവർക്കും സുപരിചിതനാ
യിരിക്കുന്ന ഫാദർ ഹോംസ്സ് മുതലായവർ ഇംഗ്ലണ്ടിലേക്കു ദീർഘമായ റിപ്പോർ
ട്ടുകൾ അയക്കുകയും അവ ആംഗ്ലിയാസഭയിലെ വേദശാസ്ത്രജ്ഞന്മാരായ പലരു
ടെയും ശ്രദ്ധയ്ക്കു വിഷയീഭവിക്കുകയും അവരിൽ ഏതാനുംപേർ ചേർന്നു ശ
ക്തിമത്തായ ഒരു പ്രതിഷേധക്കത്തു് ഇൻഡ്യയിലെ ബിഷപ്പന്മാരുടെ പേർക്കു അ
യയ്ക്കുകയും ചെയ്തിരിക്കുന്നു. ഈ കത്തിൽ ഒപ്പിട്ടിട്ടുള്ളവരുടെ കൂട്ടത്തിൽ കെബ
ൾകോളജിലെ വാർഡൻ, പ്യൂസിഹൌസിൻെറ പ്രിൻസിപ്പാൾ, കൌലിസന്യാ
സസമൂഹത്തിൻെറ സുപ്പീരിയർ ജനറലായ ഫാദർ ഒബ്രയൻ എന്നിവരുടെ പേരു
കൾ പ്രസ്താവയോഗ്യമാണ്: ഇവരുടെ കത്തിൻെറ ചുരുക്കം ചാരിത്രികവു
അപ്പസ്തോലികവുമായ കൈവെപ്പിൻെറ സാധുത്വം, കാതോലികമായഉപദേശ
വിശ്വാസം എന്നിവ അവഗണിച്ചു ഉണ്ടാക്കുന്ന ഐക്യം, ഐക്യതക്കു പകരം പ
ിളർപ്പു വർദ്ധിപ്പിക്കുകയാണെന്നും ഇതുമൂലം സഭയുടെ മൌലികതത്വങ്ങളെ തൃ
ജ്യകോടിയിൽ തള്ളുകയാണെന്നും പുരാതിനസഭകൾ തമ്മിലുള്ള അപ്പൊസ്തോ
ലികവും കാതോലികവും വിസ്തൃതവുമായ പുനരൈക്യത്തിനു വിഘാതം ഉണ
ക്കുകയാണെന്നും മററും ആകുന്നു എന്നറിയുന്നു. ഇൻഡ്യയിലെ ആംഗ്ലിക്കൻ ബ
ിഷപ്പന്മാർ ഈ സംരംഭത്തെ അനുകൂലിച്ചു ഇതുസാധിതപ്രായമായിത്തീരുന്നപക്ഷ
ഓക്സ്ഫോർഡുമിഷ്യൻ ഫാദേഴ്സു, കൌലിഫാദേഴ്സു മുതലായി ഇൻഡ്യയി
കാതോലിക്കു വിശ്വാസത്തെ പരിരക്ഷിക്കുന്നതിനു ബദ്ധശ്രദ്ധന്മാരും തീവ്ര
ത്നം ചെയ്യുന്നവരുമായ മിഷ്യനറിമാരെ തിരികെ വിളിക്കണമെന്നും ഇൻഡ്യ
ലെ ആംഗ്ലിയാസഭയെ ഇംഗ്ലണ്ടിലെ സഭയുടെ ഒരുഭാഗമായി കരുതി അവരുമാ
സംസർഗ്ഗം (Communion) പാടില്ലെന്നും വാദിക്കുന്ന ഒരുക്കൂട്ടം ആളുകൾ ഇംഗ്ലണ്ട
ൽ ഉണ്ടു്. പുരാതിന കിഴക്കൻ സഭകളുമായുള്ള പുനരൈക്യത്തിനു് ആംഗ്ലിയ

ഭയിലെ ആംഗ്ലോ കത്തോലിക്കർ (Anglo Catholics) പരിശ്രമം തുടങ്ങീട്ട ഇപ്പോൾ ഏകദേശം അരപതു വർഷത്തോളമായി. എങ്കിലും ആശാജനകമായ ഒരു തരണത്തിൽ ഇതുവരെ എത്തിക്കഴിഞ്ഞിട്ടില്ല. ഇതിനു വിഘാതമായി കഴുത്തിൽ തൂക്കപ്പെട്ട തിരികല്ലുപോലെ കിടക്കുന്നതു കാതൊലിക വിശ്വാസത്തെ പരിപാലിക്കുന്നതിന് വൈമനസ്യമുള്ള ലോചർച്ചുകാർ മുതലായ ഇവാൻജലിക്കൽസു (Evangelicals) ആണെന്നുകരുതി ആംഗ്ലോകത്തോലിക്കർ ഖേദിക്കുകയത്രെ ചെയ്യുന്നതു്. അങ്ങിനെയിരിക്കവേ പട്ടത്വത്തിൻെറ നൽവരത്തിൽ വിശ്വാസമോ കൈവെപ്പിൻെറ ആവശ്യകതയെക്കുറിച്ചുള്ള ബോധമോ വിശ്വാസത്തിലും ഉപദേശത്തിലും ഐക്യമോ, തൊട്ടുതെറിച്ചിട്ടുപോലും ഇല്ലാത്ത തെക്കെ ഇൻഡ്യയിലെ ഐക്യസഭക്കാരുമായുള്ള സംസൎഗ്ഗത്തെ ആംഗ്ലോകത്തോലിക്കർ ശക്തിയുക്തം എതൃക്കുകയും അതെപ്പററി ദുഃഖിക്കുകയും ചെയ്യുന്നതിൽ അത്ഭുതത്തിനു വകയില്ലാ.

നമ്മുടെ ഇടയിലും സഭകൾതമ്മിൽ യോജിക്കണമെന്നും, വിശ്വാസവും, ഉപദേശവും, ക്രുദാശകളെക്കുറിച്ചുള്ള സങ്കൽപവും, അപ്പൊസ്തോലികമായ കൈവപ്പിൻെറ സാധുത്വവും എങ്ങിനെയിരുന്നാലും വേണ്ടുകയില്ല അന്യോന്യം കുൎബാന കൈക്കൊള്ളുകയും സംസൎഗ്ഗം പുനഃസ്ഥാപിക്കയും ചെയ്യണമെന്നും പറഞ്ഞുകൊണ്ടു ഓടിനടക്കുന്ന പലരേയും നാം കാൺന്നുണ്ടു്. യേശുതമ്പുരാനെ പരമാർത്ഥമായി സ്നേഹിക്കുന്ന യാതൊരുത്തനും സഭകളുടെ പുനരൈക്യത്തിനായി ആത്മാൎത്ഥമായി പ്രാൎത്ഥിക്കയും ആഗ്രഹിക്കയും ചെയ്യാതെയിരിക്കുന്നതല്ല. എന്നാൽ സൌഖ്യോപദേശത്തിൻെറ മൌലികതത്വങ്ങളെ അവഗണിച്ചു പിതാക്കന്മാൎക്കു് ഒരിക്കലായി ഭരമേൽപ്പിക്കപ്പെട്ട സത്യവിശ്വാസത്തെ ശിഥലീഭവിപ്പിക്കുന്ന ഏതൊരു ഐക്യസംരംഭത്തേയും നാം ആംഗ്ലോകത്തോലിക്കരെപ്പോലെ മനഃപൂൎവ്വമായി പ്രതിക്രൂലിക്കതന്നെ ചെയ്യണം. മലങ്കരസുറിയാനിക്കാർ എത്രയും ചെറിയ ഒരു സഭാവിഭാഗമെങ്കിലും സത്യവിശ്വാസത്തെ പരിരക്ഷിക്കുന്നതിനു മരണവും പീഢയും ധാരാളമായി അനുഭവിച്ചുകൊണ്ടിരിക്കുന്നതുമായ പൌരസ്ത്യസഭകളിൽ ഒന്നാണെന്നുള്ളതു വിസ്മരിച്ചുകളയരുതു്. പട്ടത്വത്തിൻെറ സാധുത്വം, വിശ്വാസം ഉപദേശം എന്നിവയിലുള്ള പൂൎണ്ണമായ ഐക്യം, ഇവ പൌരസ്ത്യസഭകളുടെ കണ്ണുകളിൽ ഇതര സഭകളുമായുള്ള യോജിപ്പിൻെറ അസ്ഥിവാരപ്രമാണങ്ങളാകുന്നു. സഭകൾ തമ്മിലുള്ള അന്യോന്യസംസൎഗ്ഗം (Communion) ഈ മൌലികതത്വങ്ങളാലുള്ള പരിപൂൎണ്ണമായ യോജിപ്പിൻെറ ഫലമായി ഉണ്ടാകേണ്ടതല്ലാതെ സംസൎഗ്ഗം പുനഃസ്ഥാപിച്ചതിൻെറ ശേഷം വിശ്വാസവും ഉപദേശവും ശരിപ്പെടുത്തുക എന്നുള്ളതല്ല. ഇതു സംബന്ധിച്ചു കൂടുതലായി ഞങ്ങൾക്കു പറയുവാനുള്ള കാൎയ്യങ്ങൾ യഥാവസരം പ്രസ്താവിച്ചുകൊള്ളാം.

## II

നമ്മുടെ സഭയുടെ ഭരണഘടന ശരിപ്പെടുത്തുന്നതിനായുള്ള ശ്രമംതുടങ്ങീട്ടു വളരെ നാളുകൾ ആയെല്ലോ. ഒരു ഘടന എഴുതിയുണ്ടാക്കുവാനായി അസോസേഷ്യൻകമ്മട്ടി ഒരു ഉപകമ്മട്ടിയെ നിയമിക്കുകയും അതിൻെറ പ്രവൃത്തി ഏതാണ്ടു് പൂൎത്തിയാകുകയും ചെയ്തതായിട്ടറിയുന്നു. അടുത്തു കൂടുന്ന അസോ

സ്യേഷൻകമ്മട്ടിയിൽ ഭരണഘടനയെപ്പററിയുള്ള വാദപ്രതിവാദം ഉണ്ടാകുമെന്നു പലരും പ്രതീക്ഷിക്കുന്നുണ്ടു്. ഭരണഘടനക്കമ്മട്ടിക്കാർ എഴുതിത്തീർത്തിട്ടുള്ള ഘടനക്കുടാതെ മലങ്കരയുടെ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഒരു ഭരണഘടന എഴുതിത്തീർത്തിട്ടുള്ളതായും അറിയാം. നമ്മുടെ ഇടയിൽ എപ്പിസ്കോപ്പൽഭരണവാദികൾ, ജനാധിപത്യഭരണവാദികൾ എന്നിങ്ങനെ രണ്ടു പക്ഷക്കാർ ഉണ്ടല്ലൊ. രണ്ടുകൂട്ടർക്കും വേണ്ടിടത്തോളം ന്യായാന്യായങ്ങൾ പറയുവാൻ ഉണ്ടാകും. ഇംഗ്ലണ്ടിൽ അംഗ്ലീയാ സഭയിൽ വിശിഷ്യാ ആംഗ്ലോകത്തോലിക്കരുടെ ഇടയിൽ പ്രചുരപ്രചാരംസിദ്ധിച്ചിട്ടുള്ള ഒരു പത്രമാണ് " ചർച്ചുറൈറയിംമ്സ്" (The Church Times) ഇതിൻെറ പണ്ഡിതനായ പത്രാധിപർ കഴിഞ്ഞ ജൂൺ ൧൦–ാം തീയതിയിലെ പത്രത്തിൽ സഭാഭരണം സംബന്ധിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ള കുറിപ്പുകളിൽനിന്നു് ഏതാനംഭാഗം ഉദ്ധരിക്കുന്നതു് പ്രയോജനകരമായിരിക്കുമെന്നു വിശ്വസിക്കുന്നു. സഭ ഒരു വൈദികസ്ഥാപനമാകുന്നു. (Divine Institution) "ശെമ്മാശൻ, പട്ടക്കാരൻ, മേൽപ്പട്ടക്കാരൻ എന്നീ മൂന്നു സ്ഥാനികളും അലങ്കരിക്കുന്ന പട്ടത്വത്തിൻെറ പദവികൾ ദൈവത്താൽ സ്ഥാപിതമായതത്രെ. ആരംഭകാലംമുതലെ സഭയിൽ നടപ്പിലിരിക്കുന്ന ഭരണരീതിയെ അതിക്രമിക്കുന്നവർ ദൈവകൽപനയെ ലംഘിക്കുകയാകുന്നു. ലോകരക്ഷാർത്ഥമുള്ള ദൈവത്തിൻെറ പ്ളാൻ പൂർത്തിയാക്കുന്നതിനുള്ള ആയുധം സഭയാകുന്നു എന്നുള്ള അതിമഹത്തായ സങ്കൽപം സഭാഭരണരീതിയിൽനിന്നു് ഉളവാകുന്നതാകുന്നു. സഭ എന്താകുന്നു, അതിൻെറ ഭരണരീതി എങ്ങിനെയാകുന്നു, എന്നിത്യാദികാര്യങ്ങളെക്കുറിച്ചുള്ള വിഭിന്നങ്ങളായ അഭിപ്രായഗതികളാണ് കത്തോലിക്കരേയും പ്രോട്ടസ്റ്റൻറുകാരേയും സർവ്വപ്രധാനമായി വേർതിരിക്കുന്നതു്. സ്കോട്ടിലണ്ടിലെ പ്രസ്സ് കപ്പിററിറിയിൻസഭക്കാരിൽ ചിലർ സഭാഭരണത്തെസംബന്ധിച്ച കാതോലികതത്വം അംഗീകരിച്ചു എന്നു വരാം. എന്നാൽ ഇംഗ്ലണ്ടിലുള്ള ബപ്റ്റിസ്റ്റുക്കാർ (Baptists), Congregationalists, മെത്തോഡിസ്റ്റസ്സ് (Methodists) എന്നിവർ ഒരിക്കലും ഈ തത്വംസ്വീകരിക്കയില്ലെന്നുള്ളതു് നിശ്ചയംതന്നെ. ഇതു് അവർ സ്വീകരിച്ചുകഴിഞ്ഞാൽ പ്രസ്തുതവകുപ്പുകാരായി നിലനിൽപ്പാൻ അവർക്കു സാദ്ധ്യമല്ലാതെവരും..................

..............................................................................................

കാതോലികസഭയിൽ ജനാധിപത്യഭരണം അസാദ്ധ്യമാകുന്നു എന്നുള്ളകാര്യം സന്ദർഭവശാൽ ഇവിടെ സ്മരിക്കുന്നതു് അനുയോജ്യമായിട്ടുള്ളതാകുന്നു. സഭയുടെ ഭരണകർത്താക്കൾ വ്യവസ്ഥാപിതമായരീതിയിൽ അവരുടെ സുന്നഹദോസിൻെറ ഉപദേശവും ആലോചനയും അനുസരിച്ചു് പ്രവർത്തിക്കുന്ന ബിഷപ്പന്മാർ (മേൽപട്ടക്കാർ) ആകുന്നു സഭാഭരണവിഷയത്തിൽ അൽമായക്കാർക്കുള്ള ഏക അവകാശം ഭരണകർത്താക്കൾക്കു് ഉപദേശം നൽകുന്നവർ എന്നുള്ളതുമാത്രമാകുന്നു."

("Incidentally it is well to remember that democracy in the Catholic Church is impossible. The rulers of the Church are the Bishops acting constitutionally with the advice of their synods. The only right that thelaity can possess is of an advisory character)".

# സന്ന്യാസജീവിതം

(തുടച്ച)

(ഒരുസന്ന്യാസി)

"സ്വയത്തെ കീഴ്പെടുത്തുവാൻ ശ്രമിക്കുന്നവനേക്കാൾ വലുതായയുദ്ധം ആർക്കൊള്ളൂ" എന്നു് മ്ശിഹാനുകരണത്തിൽ കാണുന്നു. (പുസ്തകം ൧ അദ്ധ്യായം ൩) സന്ന്യാസസമൂഹങ്ങളുടെ ചരിത്രം പഠിച്ചു തൽസംബന്ധമായ പരിജ്ഞാനം സിദ്ധിച്ചിട്ടുള്ള ഫാദർ പോൾംബ്ബ്ൾ എന്നമഹാൻ താഴെകാണുന്ന പ്രകാരം എഴുതിയിരിക്കുന്നു. സകലപാപത്തിന്റെയും വേരു് സ്വയം ആകുന്നു. ഈ വേരിൽ നിന്നു് അത്യാഗ്രഹം, ദുർമോഹം, നിഗളം എന്ന മൂന്നുകൊമ്പുകൾ മുളച്ചുണ്ടാകുന്നു. ദയറായനിബന്ധനകളെ അനുസരിച്ചു ജീവിക്കുന്നവർ നിഷ്കനാവസ്ഥ, കന്യാവ്രതം, അനുസരണം എന്നീ മൂന്നു ശ്രേഷ്ഠതരമായ ആയുധങ്ങൾകൊണ്ടു പ്രസ്തുത ഗുണങ്ങൾക്കെതിരായി യുദ്ധം ചെയ്യുന്നു. ഇവിടെയും നമുക്കു മനസ്സിലാകുന്നതു് സ്വയത്തെ അധീനമാക്കി ക്രിസ്തീയ ജീവിതത്തിൻപരിപൂർണ്ണതയിലേക്കു നമ്മെ പ്രവേശിപ്പിക്കുന്നതിനു യഥാർത്ഥമായ സന്ന്യാസിജീവിതത്തിനുള്ള സ്ഥാനം ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നുയെന്നാണു്.

ഇനിയും നമ്മുടെശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതു് നമ്മുടെ കർത്താവു് കുടുംബജീവിതത്തെയും, സർവവും ഉപേക്ഷിച്ചു് ദൈവമഹത്വത്തിനായി വേലചെയ്‌വാൻ നമ്മെ സഹായിക്കുന്ന സന്ന്യാസജീവിതത്തെയുംഎങ്ങനെ വിലമതിച്ചിരിക്കുന്നുയെന്നാണു്. ഇതു് "ഗുരോ നിത്യജീവനെപ്രാപിപ്പാൻ ഞാൻ എന്തുചെയ്യണം"എന്നു മ്ശിഹാതമ്പുരാനോടു ചോദിച്ചയവ്വനക്കാരന്റെ കഥയിൽനിന്നു നമുക്കു മനസ്സിലാക്കാവുന്നതാണു്. കർത്താവു് അവനോടുഅരുളിച്ചെയ്തതെന്താകുന്നു? "ജീവനിൽപ്രവേശിപ്പാൻ നീ ഇശ്ചിക്കുന്നുയെങ്കിൽ കൽപനകളെ കാക്കുക"(വി. മത്താ. ൧൯:൧൭) എന്നാണു്. ഇതെല്ലാവരും അനുസരിക്കേണ്ട ഒരു നിർബന്ധകൽപ്പനയാകുന്നു. സാധാരണമായി കുടുംബജീ

വിതം നയിക്കുന്നവരും കന്യാവ്രതം അന്തർഭവിച്ചിരിക്കുന്ന സന്യാസജീവിതം അനുകരിക്കുന്നവരും, ഇതു അനുസരിച്ചേ മതിയാവൂ. അല്ലാത്തപക്ഷം അവക്കു് "ജീവനിൽ പ്രവേശിപ്പാൻ കഴികയില്ല." ഈ കഥയിലെ ചെറുപ്പക്കാരൻ കല്പനകൾ എല്ലാം പ്രമാണിച്ചിരുന്നവനത്രെ. അവൻെറ ധനത്തെ അവൻ ന്യായമായി വിനിയോഗിച്ചിരുന്നുയെന്നും നമുക്കു് ഊഹിക്കാം. ഒരു കുടുംബത്തിൻെറ നിലയിൽ അവൻെറ ജീവിതം മാതൃകാജീവിതമായിരുന്നിരിക്കണം. അതുകൊണ്ടു് അവൻ ജീവൻെറ മാൎഗ്ഗത്തിൽ പരിപൂൎണ്ണനാകുവാനുള്ള മാൎഗ്ഗത്തിൽ പ്രവേശിച്ചിരുന്നില്ല. ഇതു അവനോടുള്ള നമ്മുടെ കൎത്താവിൻെറ മറുപടിയിൽനിന്നു പ്രത്യക്ഷമാകുന്നുണ്ടു്. ഈ മറുപടി എന്താകുന്നു? "പരിപൂൎണ്ണനാകുവാൻ ഇച്ഛിക്കുന്നുയെങ്കിൽ നീ ചെന്നു നിനക്കുള്ളതു വിററു് ദരിദ്രക്കു കൊടുക്കുക, എന്നാൽ നിനക്കു സ്വൎഗ്ഗത്തിൽ നിക്ഷേപം ഉണ്ടാകും; പിന്നെ വന്നു എന്നെ അനുഗമിക്കുക." [വി: മത്താ. ൧൯: ൨൧] ഈ പരിപൂൎണ്ണതയിൻജീവിതത്തെ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം അവനുണ്ടായിരുന്നു. എങ്കിലും കൂടുതൽ ആത്മപരിത്യാഗംചെയ്‌വാൻ അവൻ തയ്യാറായിരുന്നില്ല ഇവിടെ എന്തു വെളിപ്പെടുന്നു? പരിപൂൎണ്ണതയിലേക്കു വഴികാണിക്കുന്നതും ജീവങ്കലേക്കു വഴിനടത്തുന്നതുമായ രണ്ടു മാൎഗ്ഗങ്ങൾ ഉണ്ടെന്നത്രെ. പരിപൂൎണ്ണതയിലേക്കുള്ള വഴി കൂടുതൽ പ്രയാസമുള്ളതാകുന്നു. അതിൽ വലിയ സ്വയപരിത്യാഗങ്ങൾ അടങ്ങിയിരിക്കുന്നു. ഇതു കൎത്താവിൻെറ നാമംനിമിത്തം അമ്മയപ്പന്മാർ, സഹോദരസഹോദരിമാർ, ഭാൎയ്യാപുത്രാദികൾ, നിലംപുരയിടങ്ങൾ മുതലായി ലോകത്തോടു നമ്മെ ബന്ധിക്കുന്ന സർവ്വത്തെയും ഉപേക്ഷിച്ചു തന്നെ അനുഗമിക്കുന്നതാകുന്നു. സന്യാസജീവിതംനയിക്കുന്നവന്നർ ഈ ശ്രേഷ്ഠമായ മാൎഗ്ഗത്തെ തെരഞ്ഞെടുത്തവരത്രെ. പൂൎണ്ണതയിലേക്കു വഴികാണിക്കുന്നതായ മാൎഗ്ഗം ഇതാണെന്നു കൎത്താവു ഇവിടെ വെളിപ്പെടുത്തുന്നു. നമ്മുടെ കൎത്താവുതന്നെയും സ്വീകരിച്ച ജീവിതക്രമം ഇതാകുന്നു എന്നു മുൻ പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

തൻെറ പ്രധാന പ്രവൃത്തികളെ നിറവേററുവാനുള്ള പരസ്യശുശ്രൂഷാസമയം അടുത്തപ്പോൾ കൎത്താവു ചെയ്തതെന്താക

ന്നു? തൻെറ മാതാപിതാക്കന്മാരെയും, കുടുംബത്തെയും. സഹോദരന്മാരെയും വിട്ടുപോകയല്ലയൊ ചെയ്തതു്. തൻെറ രക്ഷാകരമായ പ്രവൃത്തികൾ നിർബാധമായി ചെയ്യുന്നതിനു ഇവകൾ തടസ്സമായി വന്നേക്കുമെന്നു വിചാരിച്ചായിരിക്കാമല്ലോ താൻ ഇങ്ങനെ ചെയ്തതു്. ഇങ്ങനെ സർവ്വത്തെയും ഉപേക്ഷിച്ചു് ദൈവവേലയ്ക്കായി തങ്ങളെതന്നെ സമർപ്പിക്കുന്നതു ഏററവും ഉത്തമമാണെന്നും, പരിപൂർണ്ണത പ്രാപിപ്പാനുള്ള മാർഗ്ഗം ഇതാകുന്നുവെന്നും തൻെറ ഉപദേശത്താലും പ്രവൃത്തിയാലും മാത്രമല്ല താൻ കാണിച്ചതു്. എന്നാലൊ ഇതിനെ തെരഞ്ഞെടുത്തു് തന്നെ അനുഗമിക്കുന്നവൎക്കു് പ്രത്യേകമായ പ്രതിഫലം താൻ വാഗ്ദാനം ചെയ്കയും ചെയ്തിരിക്കുന്നു. "എൻെറ നാമം നിമിത്തം വീടുകളെയൊ സഹോദരന്മാരെയൊ, സഹോദരിമാരെയൊ, അപ്പനെയൊ, അമ്മയെയൊ, മക്കളെയൊ, നിലങ്ങളെയൊ വിട്ടുകളയുന്നവനെല്ലാം ആറു മടങ്ങു ലഭിക്കും. അവൻ നിത്യജീവനേയും അവകാശമാക്കും" (വി: ലൂക്കോസ് ൧൮:൨൯, ൩൦. മത്താ. ൧൯:൨൯.)

നമ്മുടെ കൎത്താവു് ഈ ജീവിതത്തെക്കുറിച്ചു ഇങ്ങനെ സാക്ഷിച്ചിരിക്കുമ്പോൾ ചില ആളുകൾ ഇതിനു "വളരെ നല്ല ജീവിതമാർഗ്ഗം" എന്നു പേരു കൊടുത്തിരിക്കുന്നതിൽ ഒട്ടും തന്നെ യുക്തിഭംഗം ഇല്ല.

## വി: ക്രൂദാശകളും ദൈവികശക്തിയും.

(തുടൎച്ച)

(എൻ. ജി. കുര്യൻ എം. എ. ബി. ഡി.)

വി: ക്രൂദാശകൾ മനുഷ്യനിർമ്മിതങ്ങളല്ലെന്നും, അവ കൎത്താവിനാൽ മനുഷ്യവൎഗ്ഗത്തിൻെറ രക്ഷയ്ക്കുവേണ്ടി കല്പിച്ചു നിയമിക്കപ്പെട്ടിട്ടുള്ളതാണെന്നും, ഈ ലോകത്തിലെ പദാൎത്ഥങ്ങളെയാണു് അവയെ വഹിച്ചുകൊണ്ടുവരുന്നതിനുള്ള മാൎഗ്ഗങ്ങളായി കൎത്താവു തെരഞ്ഞെടുത്തതെന്നും, നാം കണ്ടുവല്ലൊ.

അയോഗ്യമായൊ, മനസ്സില്ലാതെയൊ, ഇവയിൽ സംബന്ധിക്കുന്നവൎക്ക് ദൈവികശക്തിയും കൃപയും കിട്ടുമെന്ന് വേദപുസ്തകത്തിൽനിന്നൊ, സഭയുടെഇതരപ്രമാണങ്ങളിൽനിന്നൊ, നാം ഗ്രഹിക്കുന്നില്ല. നേരെ മറിച്ചാണ് വി: പൌലൂസ് അപ്പസ്തോലൻ കോറന്തി സഭയോടു പറയുന്നതു്. "വിവേചിക്കാതെ കൎത്താവിന്റെ തിരുശരീരരക്തത്തെ ഭക്ഷിച്ചു കുടിക്കുന്നവർ തനിക്കുതന്നെ ശിക്ഷാവിധിയെ ഭക്ഷിച്ചു കുടിക്കുന്നു" എന്നത്രെ. ഈ കാരണത്താൽ (അയോഗ്യമായി ഭക്ഷിച്ചു കുടിക്കുന്നതിനാൽ) അനേകർ രോഗികളായതീരുകയും ചിലർ മരിക്കുകയുംകൂടി ചെയ്യുന്നു എന്ന് വി: ശ്ലീഹാ കല്പിക്കുന്നു. ഏററം നല്ല ഒരു വസ്തുവാണ് ഏററം ചീത്തയാകാവുന്നതെന്നുള്ള മഹദ്വചനം ഈ അവസരത്തിൽ നമ്മുടെ സ്മരണയിൽ വരുന്നുണ്ടു്. വി: കൂദാശകളെ വേണ്ടവിധം അനുഭവിക്കുന്നവൎക്ക് ജീവനും ശക്തിയും കിട്ടുന്നെങ്കിൽ, അവയെ വിവേചിക്കാതെയും, അയോഗ്യമായും, അനുഭവിക്കുന്ന പക്ഷം മരണവും, ശക്തിഹീനതയും [രോഗവും] വന്നു ഭവിക്കുന്നു എന്നത്രെ ഇതിൽനിന്നും നാം മനസ്സിലാക്കേണ്ടതു്. ആയതിനാൽ ഓരോ വിശ്വാസിയും വേണ്ടപ്രകാരമുള്ള ഒരുക്കത്തോടുകൂടി വിശുദ്ധ കൂദാശകൾ അനുഭവിച്ചു ജീവനും ശക്തിയുംപ്രാപിക്കട്ടെ. എങ്ങിനെപ്രകാരമാണ് നാം ഒരുങ്ങേണ്ടതു്? ൧. ഒരു മനുഷ്യൻതന്റെ പാപത്തെപ്പററി പശ്ചാത്തപിക്കണം. ൨. വിശുദ്ധാത്മാവിന്റെസഹായത്താൽ ചെയ്തുപോയപാപങ്ങളെകണ്ടുപിടിക്കണം ൩. കൎത്താവിന്റെസ്ഥാനാപതിയായ പട്ടക്കാരന്റെ മുമ്പാകെ അവയെ ഏററുപറഞ്ഞു് ഉപേക്ഷിക്കയും പാപമോചനം ലഭിക്കയും ചെയ്യണം. ഇവിടെയും കൂദാശയുടെ തത്വം നാം ഗ്രഹിക്കുന്നുണ്ടല്ലൊ. സൎവശക്തനായ ദൈവം നേരിട്ടല്ല പ്രവൎത്തിച്ചതു്. കന്യാസ്ത്രീയിൽനിന്നും എടുത്ത പദാൎത്ഥമാകുന്ന ശരീരംവഴിയായി നിൎവഹിച്ച മനുഷ്യാവതാരംമുഖാന്തരമത്രെ പാപികൾക്ക് രക്ഷാമാൎഗ്ഗം ഉണ്ടാക്കിയതു്. മനുഷ്യന്റെ പുത്രനു പാപങ്ങളെ മോചിപ്പാൻ അധികാരമുണ്ടെന്നല്ലെ നമ്മുടെ കൎത്താവു കല്പിക്കുന്നതു്. ഈ അധികാരം വെറും മനുഷ്യരായ തന്റെ അപ്പോസ്തോലന്മാൎക്കു നൽകുകയും—നിങ്ങൾ ആരുടെ പാപങ്ങളെ മോചിക്കുന്നു

വോ അവ മോചിക്കപ്പെട്ടും—അവർ മുഖാന്തരം തുടർച്ചയായി ഇപ്പോൾ കാണുന്ന നമ്മുടെ പട്ടക്കാർക്കും മേൽപ്പട്ടക്കാർക്കും ലഭിക്കയും ചെയ്തു. ൪. നമ്മുടെ സഹോദരന്മാരോടു സമാധാനപ്പെടേണ്ടതായിട്ടുണ്ടെങ്കിൽ അപ്രകാരം ചെയ്യണം. വല്ലവരോടും നാം തെററു ചെയ്തിട്ടുണ്ടെങ്കിൽ അവരോട് ക്ഷമായാചനം ചെയ്ത് നിരക്കയും, ആരുടെയെങ്കിലും സാമാനങ്ങളൊ, വസ്തുവകകളൊ നാം അപഹരിച്ചിട്ടുണ്ടെങ്കിൽ തിരികെ കൊടുക്കയും ചെയ്യണം. ബലി കഴിപ്പാനായിവരുമ്പോൾ സഹോദരനോട് നിരക്കേണ്ടതായിട്ടുണ്ടെന്ന് ഓർമ്മ വന്നാൽ, ബലിസാധനത്തെ വച്ചുംവച്ച് ഒന്നാമതു പോയി നിരക്കയും പിന്നീട് ബലികഴിക്കയും ചെയ്യണമെന്നത്രെ കർത്താവ് ഉപദേശിക്കുന്നത്. ൫. ഇനിയും തെററു ചെയ്കയില്ലെന്ന് കർത്താവിൻെറ കൃപയിൽ ആശ്രയിച്ച് ശപഥം ചെയ്യണം. കർത്താവിൻെറ അടുക്കൽ യഹൂദന്മാർ കൊണ്ടുവന്ന വ്യഭിചാരത്തിൽ പിടിക്കപ്പെട്ട ആ സ്ത്രീയോട് “ഇനിയും ചെയ്യരുത്” എന്നു പറഞ്ഞത്രെ കർത്താവ് അയയ്ക്കുന്നത്. ഇപ്രകാരമെല്ലാം ഒരുങ്ങി വി: കൂദാശകൾ അനുഭവിക്കുന്നവർക്കത്രെ ജീവനും ശക്തിയും വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്നതു. ആളുകളുടെ അറിവു കൂടാതെ ചിലരുടെ മേൽ ക്ഷുദ്രം പ്രയോഗിച്ച്, അതിൻെറ ശക്തിയ്ക്ക് അവരെ കീഴ്പ്പെടുത്തുന്നതായി നാം കേട്ടിട്ടില്ലേ. ഇതുപോലെ മനുഷ്യരുടെമേൽ അവരുടെ സമ്മതവും അറിവും കൂടാതെ പ്രയോഗിക്കുന്ന ഒന്നല്ല വി: കൂദാശകൾ. നാം ഇപ്പോൾ കണ്ടതുപോലെ തന്നത്താൻ ശോധന ചെയ്തു ഒരുങ്ങിയും വേണം വി: കൂദാശകളിൽ സംബന്ധിക്കുവാൻ.

കൂദാശകൾ എവിടെനിന്ന്, ഏതു മാർഗ്ഗത്തിൽ കൂടെയാണ് നമുക്കു ലഭിക്കുന്നതു? ഇതിൻെറ ഉത്തരം അറിയണമെങ്കിൽ ദൈവം എങ്ങിനെയാണ് ലോകത്തെ നടത്തുന്നതെന്നും ഭരിക്കുന്നതെന്നുമുള്ള പൊതുതത്വത്തെപ്പററി ചിന്തിച്ചാൽ മതി. ഓരോ കാലത്തും സ്ഥലത്തും ഭരണക്കാരായും ഉപദേഷ്ടാക്കളായും, ദൃഷ്ടാന്തജീവിതക്കാരായും, ദൈവം ഓരോരുത്തരെ ആക്കുന്നുണ്ട്. യഹൂദസഭയുടെ ചരിത്രം മുഴുവനിലും ഈ തത്വമ

ത്രേ നാം കാണുന്നതു്. ദൈവം അവക്കു നടത്തിപ്പുകാരെയും ന്യായാധിപന്മാരെയും, ദീർഘദർശിമാരെയും, ആചാര്യന്മാരെയും, രാജാക്കന്മാരെയും മററും കൊടുത്തിട്ടുള്ളവർ മുഖാന്തരം തന്റെ ജനത്തെ നടത്തുന്നു. അപ്പോസ്തോലികകാലം മുതൽ ക്രിസ്തുസഭയുടെ ആധുനിക ഘട്ടം വരെ പരിശോധിച്ചുനോക്കിയാലും ഈ പ്രമാണമത്രെ നാം വിശദമായി കാണുന്നതു്. പുറജാതികൾ ക്രിസ്ത്യാനികൾ ആകുന്നതും, മനുഷ്യർ അവരുടെ പാപവഴികളെ വിട്ടു് വിശുദ്ധിയിലേക്കു തിരിഞ്ഞു ജീവിക്കുന്നതും, ഓരോ സ്ഥലത്തുമുള്ള ക്രമക്കേടുകൾ ഇല്ലാതാകുന്നതും, ദൈവം മനുഷ്യനിൽക്കൂടെ പ്രവർത്തിക്കുന്നതിന്റെ ഫലമായിട്ടല്ലേ. നാം ഓരോരുത്തരുടെയും ആയുസ്സിൽ സിദ്ധിച്ചിട്ടുള്ള നന്മകളെല്ലാം ഓരോരുത്തരെക്കൊണ്ടു് ദൈവം നമുക്കു് ചെയ്യിച്ചു തന്നിട്ടുള്ളതാണെന്നു് ആരാഞ്ഞുനോക്കിയാൽ നമുക്കു് ഗ്രഹിക്കാവുന്നതാണു്. മനുഷ്യനിൽ കൂടെയാണു് ദൈവം ലോകത്തിനു നന്മ ചെയ്യുന്നതെന്നുള്ള പൊതുതത്വത്തെ മനസ്സിലാക്കിയുംകൊണ്ടു് ഇതിന്റെ വേറൊരു പടിയിലേക്കു് നമുക്കു കടക്കാം.

ഏതുതരത്തിലുള്ള ജോലിക്കാരായാലും അവരെ ദൈവം വ്യക്തികളായി ഒററക്കു വിടുന്നില്ലെന്നു നാം കാണുന്നു. നമ്മുടെ കർത്താവിന്റെ ശിഷ്യന്മാരെയും ഈരണ്ടായിട്ടത്രെ അവിടുന്നു അയക്കുന്നതു്. ഏതാണ്ടു് സമൂഹമായിട്ടാണു് മനുഷ്യർ വേല ചെയ്യുന്നതായി നാം കാണുന്നതു്. ഇവർ ആരുടെ ഇടയിൽ വേല ചെയ്യുന്നുവോ അവരും ഇവരോടു സഹകരിച്ചു് ജീവിക്കയും, ഇവരുടെ ജോലിയിൽ ഇവരെ പ്രോത്സാഹിപ്പിക്കയും ചെയ്യുന്നതായി നാം കാണുന്നു. മനുഷ്യനു് ഒരിക്കലും തനിയെ ജീവിക്കുന്നതിനു സാധിക്കയില്ലെന്നുള്ള തത്വജ്ഞാനികളുടെ മഹദ്വചനം ഈ അവസരത്തിൽ ഓർത്തുപോകുന്നില്ലേ. ഒരു മനുഷ്യനു് ദൈവത്തിന്റെയും അപ്രത്യക്ഷരായ ആത്മാക്കളുടെയും മാലാഖമാരുടെയും കൂട്ടായ്മയിലൊ, അല്ലെങ്കിൽ ദൃഷ്ടിഗോചരരായിരിക്കുന്ന മനുഷ്യരുടെ സംസർഗ്ഗത്തിലൊ, അല്ലാതെ ജീവിപ്പാൻ കഴികയില്ല. "മനുഷ്യൻ ഏകനായിരിക്കുന്നതു നല്ലതല്ല" എന്നു് ദൈവം പറയുന്നതായിട്ടല്ലേ നാം ആദ്യപുസ്തകത്തിൽ വായിക്കുന്നതു്. (തുടരും)

# സൺഡേസ്കൂൾ പംക്തി.

കോട്ടയം ഭദ്രാസന ഇടവക സൺഡേസ്കൂൾ സെക്രട്ടറി. മി. പി. കെ. വക്കി.

(൧) കോട്ടയം സെൻറർ.

ഇൻസ്പെക്ടർ. ദിവ്യശ്രീ എം. സി. ചാക്കോശെമ്മാശ്ശൻ.

൧. താഴത്തങ്ങാടി സണ്ടേസ്കൂൾ.
൨. മാർ ഏലിയാ ചാപ്പൽ സണ്ടേസ്കൂൾ.
൩. മാങ്ങാനം എബനേസർ ,,
൪. മുട്ടമ്പലം സിറിയൻ സണ്ടേസ്കൂൾ.
൫. കൊല്ലാട്ടു സിറിയൻ സണ്ടേസ്കൂൾ.
൬. കാരാട്ടുകുന്നേൽ സണ്ടേസ്കൂൾ.
൭. വടക്കൻ മണ്ണൂർ. ,,
൮. പുതുപ്പള്ളി സെൻറ് ജോർജ്ജ് സണ്ടേസ്കൂൾ
൯. നിലക്കൽ സിറിയൻ സണ്ടേസ്കൂൾ.

(൨) വാകത്താനം സെൻറർ.

ഇൻസ്പെക്ടർ. ദിവ്യശ്രീ പി. പി. പീലിപ്പോസുശെമ്മാശ്ശൻ ബി. എ. പള്ളിയടിയിൽവീട്ട്, വാകത്താനം.

൧. വാകത്താനം സിറിയൻ സണ്ടേസ്കൂൾ.
൨. നാലുന്നാക്കൽ. ,,
൩. വള്ളിക്കാട്ട സിറിയൻ സണ്ടേസ്കൂൾ.
൪. പാത്താമുട്ടം ,,
൫. കുഴിമററം സെൻറ്ജോർജ്ജ് ,,
൬. ടി സിറിയൻ സണ്ടേസ്കൂൾ.
൭. പള്ളം സെൻറ്പോലൂസ് ,,
൮. പള്ളം പുത്തൻപള്ളി ,,
൯. കറിച്ചി സിറിയൻ സണ്ടേസ്കൂൾ.

(൩) പാമ്പാടി സെൻറർ.

ഇൻസ്പെക്ടർ. ദിവ്യശ്രീ. പി. എ. കുറിയാക്കോസ് ശെമ്മാശ്ശൻ.

൧. പാമ്പാടി വലിയ പള്ളി സണ്ടേസ്കൂൾ.

൨. ദയറാ പള്ളി സണ്ടേസ്കൂൾ.
൩. വാഴൂർ സെൻറ് പീറേറഴ്സ് സണ്ടേസ്കൂൾ.
൪. നെടുമാവു സെൻറ്‌ പോൾസ് ,,
൫. കങ്ങഴ സിറിയൻ സണ്ടേസ്കൂൾ.
൬. കാനം ,, ,,
൭. തോട്ടയ്ക്കാട്ടു ,, ,,
൮. മീനടം ,, ,,
൯. അഞ്ചേരി ,, ,,

ഈ രീതിയിൽ സെൻററർതിരിച്ചു ജോലി ആരംഭിച്ചുവരുന്നു.

ജനറൽ സെക്രട്ടറി.

ഫാദർ. കെ. ഡേവിഡ്. ബി. ഏ. ബി. ഡി,

താഴത്തങ്ങാടി സിറിയൻസണ്ടേസ്കൂളിൻെറ വാർഷികയോഗവും സമ്മാനദാനവും ഈ മാസം ൯-ാംനു ഞായറാഴ്ച വന്ദ്യദിവ്യശ്രീ വി. ഒ. യൌസേപ്പ് റമ്പാൻ ബി. ഏ. അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. തദവസരത്തിൽ ദിവ്യശ്രീ കെ. ദാവീദുകത്തനാർ ബി. ഏ. ബി. ഡി. അവർകളും ശ്രീമാൻ ററി. ഒ. കോശി, ബി. ഡി. അവർകളും ഓരോ പ്രസംഗങ്ങൾ ചെയ്തു. ഇതിനെ തുടൎന്നു സമാജ സാധാരണമായ ഇതര ചടങ്ങുകളുമുണ്ടായിരുന്നു.

### സണ്ടേസ്കൂൾ അദ്ധ്യാപകയോഗം.

അയിരൂർ സെൻററിൽപെട്ട സണ്ടേസ്കൂൾ അദ്ധ്യാപകസമാജിൻെറ മൂന്നാമത്തെയോഗം ൧൧൦൭ ചിങ്ങമാസം ൬-ാംനു ഞായറാഴ്ച പകൽ ൨ മണിക്കു തോട്ടപ്പുഴശേരി പ്രൈമറിസ്കൂളിൽവച്ചു ദിവ്യശ്രീ ചക്കത്തിൽ ജോർജ്ജ്കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മെസ്സേഴ്സ് സി. കെ ഡാനിയേൽ, സി. വി. ജോർജ്ജ് എന്നിവർ യഥാക്രമം മാതൃകാക്ലാസ്സ്, ഗുണദോഷനിരൂപണക്ലാസ്സ് ഇവ നടത്തി. അനന്തരം കാര്യാലോചനയുടെശേഷം യോഗം മംഗളമായി അവസാനിച്ചു.

സെക്രട്ടറി.

# വിശുദ്ധ സുന്നഹദോസുകൾ.

(ഫാദർ കെ. ഡേവിഡ്, ബി. എ. ബി. ഡി.)

സഭാസംബന്ധമായ കാൎയ്യങ്ങളെപ്പററി ആലോചിച്ചു തീർച്ച ചെയ്യുന്നതിന കൂടിയിട്ടുള്ള സഭാമേലദ്ധ്യക്ഷന്മാരുടെ കൂട്ടങ്ങൾക്കത്രെ സുന്നഹദോസുകൾ എന്ന പറയുന്നതു്. ഭദ്രാസന ഇടവകകളിലെ കാൎയ്യങ്ങളെപ്പററി പൎയ്യാലോചിക്കുന്നതിന കൂടുന്ന സുന്നഹദോസുകൾക്ക ഭദ്രാസന ഇടവക സുന്നഹദോസുകളെ (Diocesan Synods) പല ഭദ്രാസന ഇടവകൾ ചേൎന്നുള്ള പ്രോവിൻസുകളിലെ കാൎയ്യാലോചനക്ക കൂടുന്ന കൂട്ടങ്ങൾക്ക പ്രാദേശികസുന്നഹദോസുകളെന്നും (Provincial Synods) പറയപ്പെടുന്നു. ഇവ കൂടാതെ ഒരു പാത്രിയക്കീസിന്റെയൊ കാതോലിക്കായുടേയൊ കീഴിലുള്ള പല പ്രോവിൻസുകൾ ചേൎന്നുള്ള പേട്രിയർക്കൽ സുന്നഹദോസുകളും (Patriarcal or National) സഭ മുഴുവനും കൂടിചേൎന്നു നടത്തുന്നതും സഭയെ ആകമാനം ബന്ധിക്കുന്നതുമായ സാർവത്രിക സുന്നഹദോസുകളുമുണ്ടു്. സഭയെ ഒന്നടങ്കം ബാധിക്കുന്നതും ഇളക്കിമറിക്കുന്നതുമായുള്ള പാഷാണ്ഡോപദേശങ്ങളൊ ശീശ്മകളൊ സഭയിൽ ഉണ്ടാകുമ്പോഴത്രെ സാൎവ്വത്രികസുന്നഹദോസുകൾ കൂടാറുള്ളതു. സഭകളുടെപിരിച്ചിലിനശേഷം സാൎവ്വത്രികസുന്നഹദോസുകൾ കൂടുന്നതിനുഇടയായിട്ടില്ല. സുറിയാനിസഭ, അർമ്മീനിയൻസഭ ഈജിപ്ത്യസഭ, ഇവകളെല്ലാം നിഖ്യാ, കുസ്തന്തീനോസുപോലീസു എപ്പേസൂസ് എന്നീ ആദ്യത്തെ മൂന്നു സുന്നഹദോസുകളെ സാർവത്രികസുന്നഹദോസുകളായി പരിഗണിച്ചുവരുന്നു. എന്നാൽ യവനായ സഭ സാർവത്രികസുന്നഹദോസുകളായി ഏഴെണ്ണത്തെയും, റോമ്മാസഭ ഏകദേശം ഇരുപതു എണ്ണത്തെയും സ്വീകരിച്ചുവരുന്നു. ആദ്യത്തെ സാർവത്രികസുന്നഹദോസ് ക്രിസ്താബ്ദം ൩൨൫-ൽ നിഖ്യായിൽകൂടി. എന്നാൽ ഇതിനമുമ്പായി പല ഭദ്രാസന സുന്നഹദോസുകളും, പ്രാദേശികസുന്നഹദോസുകളും കൂടിയിട്ടുണ്ടു്. അവയെപ്പററി ചുരുക്കമായി ചിലതെല്ലാം വിവരിച്ചശേഷം പൊതുസുന്നഹദോസുകളിലേക്ക കടക്കാം.

സഭയിലുണ്ടായിട്ടുള്ള ആദ്യത്തെ സുന്നഹദോസു ക്രിസ്താബ്ദം ൫൦-നോടുചേൎന്ന യെറുശലേമ്മിൽകൂടിയതാകുന്നു. ഇതിനെപ്പററി അപ്പോ. പ്രവൃത്തി ൧൫-ാം അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നു. പുറജാതികൾ, ക്രിസ്ത്യാനികളാകുമ്പോൾ അവരെ ഛേലചെയ്യണമൊ വേണ്ടയൊ എന്നുള്ളതായിരുന്നു വാദവിഷയം. ഊർശ്ലേമ്മിലെ മേൽപ്പട്ടക്കാരനായിരുന്ന വി. യാക്കോബു അദ്ധ്യക്ഷംവഹിക്കയും വി. പത്രോസും പൌലോസും പ്രസംഗിക്കയും ചെയ്തു. പുറജാതിക്രിസ്ത്യാനികൾ ഛേല ചെയ്യപ്പെടേണ്ട ആവശ്യമില്ലെന്നു് തീർച്ചചെയ്തു.

മൊന്താന വേദവിപരീതത്തിന എതിരായി രണ്ടാംനൂററാണ്ടിന്റെ മദ്ധ്യഭാഗത്തിനശേഷം രണ്ടു സുന്നഹദോസുകൾകൂട്ടിയതായി ചരിത്രകാരനായ യവുസേബിയോസു വിവരിക്കുന്നു. മൊന്താന ഉപദേശത്തിന്റെ കാരണക്കാരൻ

മൊണ്ടാനസ് എന്ന ദേഹമാണ്. ഇദ്ദേഹം ആദ്യം, ഏഷ്യാമൈനറിൽ പ്രീഗിയാദേ
ശത്തു ജീവിച്ചിരുന്ന ഒരു പുറജാതി പുരോഹിതനായിരുന്നു. മനം തിരിഞ്ഞു ക്രി
സ്ത്യാനിയായിത്തീർന്നശേഷം സഭയിൽ ഒരു പുതിയ ഉണർവ്വ് ഉൽഭൂതമാക്കുന്ന
തിനു സർവ്വാത്മനാ പ്രയത്നിച്ചുവന്നു. താൻ ഒരു പ്രവാചകനും, ക്രിസ്തു വാഗ്ദ
ത്തംചെയ്ത പാറക്ലീത്തായും ആണെന്നും തന്റേതു ദൈവത്തിന്റെ അന്ത്യ
വെളിപാടു ആണെന്നും, കർത്താവിന്റെ രണ്ടാമത്തെ വരവു സമീപമായിരിക്ക
യാൽ ലോകസുഖങ്ങളെ എല്ലാം പരിത്യജിച്ചു ജനം ഉപവാസത്തോടും ധ്യാന
ത്തോടും സമയം കഴിച്ചുകൂട്ടി അതിനുവേണ്ടി കാത്തിരിക്കണമെന്നും അദ്ദേഹം
ജനത്തോടു ഉപദേശിച്ചുപോന്നു. കൂടാതെ സാക്ഷിമരണംപ്രാപിക്കുന്നതും ബ്രഹ്മ
ചാരിയായി ജീവിക്കുന്നതും കൂടുതൽ മാഹാത്മ്യതരമാണെന്നും; ആത്മശുദ്ധിക്കു
വേണ്ടി ആത്മസംയമനം അത്യന്താപേക്ഷിതമാണെന്നും, മരണപാപത്തിൽ ജീ
വിക്കുന്നവരെ സഭാംഗമായി കരുതുന്നതു ശരിയല്ലെന്നും മററുമുള്ള അദ്ദേഹത്തി
ന്റെ ഉപദേശം ആദ്ധ്യാത്മദീപം മങ്ങിപ്രകാശിച്ചുകൊണ്ടിരുന്ന അക്കാലത്തു ഒരു
പുതിയ ഉണർവിനെ പ്രദാനംചെയ്യുന്നതിനു പര്യാപ്തമായിരുന്നു. തന്മൂലം അ
നേകർ അദ്ദേഹത്തിന്റെ ശിഷ്യന്മാരായിത്തീരുകയും പുതിയ ഉപദേശത്തിനു പ്രാ
ബല്യത സിദ്ധിക്കുകയും ചെയ്തു. ഇയാളുടെ ശിഷ്യഗണത്തിൽ പ്രിസ്കാ എന്നും,
മാക്സിമില്ല എന്നും രണ്ടു സ്ത്രീകൾ ഉൾപ്പെട്ടിരുന്നു. ഇവരും ദീർഘദർശനികൾ
എന്നപേരിൽ ഉപദേശിച്ചുപോന്നു.

ഇവരുടെ ഉപദേശത്തെ തകർക്കുന്നതിനായി ഹൈറാപ്പോലീസിൽവെച്ചു
അവിടത്തെ ബിഷപ്പായ അപ്പോളിനാറിസിന്റെ അദ്ധ്യക്ഷതയിൽ ഒരു സുന്ന
ഹദോസുകൂടി. മററു ഇരുപത്താറു ബിഷോപ്പന്മാരും ഹാജരുണ്ടായിരുന്നു. വേ
റൊന്നു അൻകിയാല്യൂസിലെ ബിഷോപ്പായ സോത്തസിന്റെ അദ്ധ്യക്ഷതയിൽ
കൂടി. മററു പന്ത്രണ്ടു ബിഷോപ്പന്മാരും ഹാജരുണ്ടായിരുന്നു. ഈ രണ്ടു സുന്ന
ഹദോസുകളിലും, മൊന്താന ഉപദേശം തെററെന്നു തീർച്ചചെയ്യും മൊന്താ
നസിനെയും മാക്സിമില്ലായേയും ശപിക്കുകയുംചെയ്തു. ഇതു എ. ഡി. ൧൭൦–നു
ശേഷമത്രെ.

രണ്ടാംനൂററാണ്ടിന്റെ അവസാനഭാഗത്തോടുചേർന്നു, ക്രി. ൧൯൦–നോടടു
ത്തു ചില സുന്നഹദോസുകൾ ഏഷ്യാമൈനറിൽ വി. പോലികാർപ്പോസിന്റെ
അദ്ധ്യക്ഷതയിൽകൂടിയിട്ടുണ്ട്. ഉയർപ്പുപെരുന്നാളിനെപ്പററിയുള്ള വാദം തീർ
ച്ചചെയ്യുകയായിരുന്നു പ്രധാനകൃത്യം. പാശ്ചാത്യസഭകളുടെ അനുസംബന്ധമായ
ആചാരത്തോടു എതിർക്കയും വിക്ടറർ പാപ്പായുടെ ഭീഷണികളേയും മുടക്കുകളേ
യും തൃണവൽഗണിച്ചു നിശ്ചയങ്ങൾ പാസ്സാക്കയും അത്രെ അവർ ചെയ്തതു്.

ദൈവവിപരീതികളിൽ നിന്നുള്ള മാമോദിസാ സാധുവൊ അസാധുവൊ
എന്നുള്ളതിനെപ്പററി പല വാദങ്ങളും ആദ്യസഭയിൽ നടന്നിരുന്നു. കിഴക്കൻസ
ഭകളും ആഫ്രിക്കൻസഭയും, മാമോദിസാ ശരിയല്ലെന്നും അവരെ വീണ്ടും മുക്കേ
ണ്ടതാണെന്നും വാദിച്ചുവന്നു. ഇതു സംബന്ധിച്ചു പല സുന്നഹദോസുകളും
കൂടിയിട്ടുണ്ട്. ക്രി. ൨൫൫–൨൫൬ ഈ കൊല്ലങ്ങളിൽ മൂന്നു സുന്നഹദോസുകൾ
ആഫ്രിക്കയിൽ കൂടിയതായി പറയപ്പെടുന്നു. കാർത്തേജിലെ സിപ്രസിയൻ മേൽ

പട്ടക്കാരനായിരുന്ന വി. കപ്രിയാനോസിന്റെ അഭിപ്രായം, വേദവിപരീതികളുടെ ജ്ഞാനസ്നാനം സാധുവല്ലെന്നുള്ളതായിരുന്നു. ഇതേ തീരുമാനംതന്നെ ഏഷ്യാമൈനറിൽ ഐക്കോണിയം എന്ന സ്ഥലത്തുകൂടിയ സുന്നഹദോസിൽ ചെയ്തതായി ഫെർമിലിയൻ എന്ന ബിഷോപ്പു കപ്രിയാനോസിന്റെ പേർക്ക് എഴുതിട്ടുണ്ട്. —

വേദവിപരീതികളുടെ സ്നാനത്തെപ്പോലെ ആദിമസഭയിൽ വാദവിഷയമായിരുന്ന വേറൊരു സംഗതി, പീഡമൂലം സത്യവിശ്വാസം ത്യജിക്കയും വിശുദ്ധ പുസ്തകങ്ങൾ ശത്രുക്കളെ ഏൽപിക്കയും ചെയ്തിട്ടുള്ളവരെ തിരിച്ചു സഭയിൽ എടുക്കേണ്ടതു എങ്ങനെ ആണെന്നുള്ളതായിരുന്നു. ഇതുസംബന്ധമായി ആലോചിക്കുന്നതിനു പല കൂട്ടങ്ങളുംകൂടിയിട്ടുണ്ട്. ക്രി. ൨൫൬-ൽ കാർത്തേജിൽ വി. കപ്രിയാനോസിന്റെ അദ്ധ്യക്ഷതയിൽകൂടിയ സുന്നഹദോസു ഇവയിൽ ഒന്നാണ്.

സാമോസത്തായിലെ പൗലൂസിനു എതിരായുള്ള അന്ത്യോക്യയിലെ സുന്നഹദോസുകൾ ൨൬൪–൨൬൯വരെയുള്ള കൊല്ലങ്ങളിലാണ് നടത്തപ്പെട്ടതു്. ഈ പൌലൂസു അന്ത്യോക്യയിലെ ബിഷോപ്പും ഒരു വേദശാസ്ത്രപാണ്ഡിതനുമായിരുന്നു. ഇദ്ദേഹം പല പാഷാണ്ഡ ഉപദേശങ്ങളും സഭയിൽ പ്രചരിപ്പിക്കാൻ തുടങ്ങി. വചനമായ ദൈവം ഒരു ശക്തി എന്നപോലെ വസിച്ച ഒരു മനുഷ്യൻ മാത്രമായിരുന്നു യേശു. വചനമായ ദൈവത്തിനു, പിതാവിൽനിന്നു വ്യത്യാസപ്പെട്ട ഒരു ക്നൂമ്മ (ആളത്വം) ഇല്ല. അതുകൊണ്ടു ദൈവം മനുഷ്യനായി അവതരിച്ചു എന്നു പറയുന്നതുസാധ്യമല്ല. അവതാരംചെയ്യുന്നതിനു പുത്രനു പ്രത്യേകമായ ആളത്വം ഇല്ല. ക്രിസ്തുവിൽ ഉണ്ടായിരുന്ന ആളത്വം മനുഷ്യത്വത്തിന്റെ മാത്രമാണ്. യഥാർത്ഥത്തിൽ പൌലൂസ് ചെയ്തതു് ക്രിസ്തുവിന്റെ ദൈവത്വത്തെ നിഷേധിക്കുകയായിരുന്നു.

പൌലൂസിന്റെ ഉപദേശത്തെ ഖണ്ഡിക്കുന്നതിനും സത്യവിശ്വാസം സ്ഥാപിക്കുന്നതിനുംവേണ്ടി ക്രി. ൨൬൪-നും-൨൬൯-നും ഇടക്കായി മൂന്നു സുന്നഹദോസുകൾ അന്ത്യോക്യായിൽ കൂടി. ആദ്യത്തെ രണ്ടു സുന്നഹദോസുകളിൽ അദ്ധ്യക്ഷംവഹിച്ചതു കപ്പദോക്യായിലുള്ള കൈസറിയായിലെ പ്രസിദ്ധ മേലദ്ധ്യക്ഷനായിരുന്ന ഫെർമിലിയൻ ആയിരുന്നു. രണ്ടുപ്രാവശ്യവും പൌലൂസു സമാധാനം പറകയാൽ അദ്ദേഹത്തെ വെറുതെ വിട്ടു എന്നാൽ ദുരുപദേശങ്ങൾ വീണ്ടും തുടർന്നുകൊണ്ടുപോയതുകൊണ്ടു് ൨൬൯-ൽ മൂന്നാമത്തെ യോഗം കൂട്ടുകയും അദ്ദേഹത്തെ മുടക്കി സ്ഥാനഭ്രംശം ചെയ്യുകയും ചെയ്തു. ഈ പ്രാവശ്യം അദ്ധ്യക്ഷം വഹിച്ചതു ഹെലെൻസു Helens എന്നാളായിരുന്നു. ൭൦-ഓ എൺപതു ബിഷോപ്പന്മാരോളം സന്നിഹിതരായിരുന്നു. പൌലൂസിനുപകരം അന്ത്യോക്യയിലെ ബിഷോപ്പായി ഡോമ്നൂസിനെ Dominus നിയമിക്കയും ചെയ്തു.

(തുടരും)

# സഭാവാൎത്തകൾ.

കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് വെണ്ണിക്കുളം സുറിയാനിപ്പള്ളിയിൽ എഴുന്നെള്ളിയിരുന്ന അവസരത്തിൽ അവിടെയുള്ള ബഥനിപ്പള്ളിയിൽ മറുരൂപപ്പെരുന്നാൾ ദിവസം വി: കുർബാന അർപ്പിക്കയുണ്ടായി.

വെണ്ണിക്കുളം ബഥനിപ്പള്ളിയിൽ ആണ്ടുതോറും നടത്തിപ്പോരുന്ന വി: മാതാവിൻെറ വാങ്ങിപ്പിൻപെരുന്നാൾ പൂൎവാധികം ഭംഗിയായി ഈയാണ്ടിലും കൊണ്ടാടപ്പെട്ടിരിക്കുന്നു. മൂന്നിന്മേൽ കുർബാനയ്ക്കു ശേഷം അതിഥികൾക്കും മററും ഭക്ഷണം നൽകുകയുണ്ടായി. ഉച്ച കഴിഞ്ഞു വാലാങ്കര ഇംഗ്ലീഷ് സ്കൂളിൽവച്ചു മൎത്തമറിയം ബാലികാസമാജത്തിൻെറ വാർഷികയോഗം എത്രയും ഭംഗിയായി നടത്തപ്പെട്ടു. സ്ത്രീപുരുഷന്മാരായി ഒട്ടുവളരെ ആളുകൾ ഇതിൽ സംബന്ധിച്ചിരുന്നു.

മലങ്കര സുറിയാനി സഭാ മൎത്തമറിയം വനിതാസമാജം സെക്രട്ടറിമാരുടെ ഒരു യോഗം ഓണത്തിൻെറ ആഴ്ചയിൽ നടക്കുന്നതും അതിൽ ഓരോ സ്ഥലത്തുമുള്ള സംഘങ്ങളുടെ അഭിവൃദ്ധിക്കു ആവശ്യമായ പല കാൎയ്യങ്ങൾ ആലോചനാവിഷയമായിരിക്കുന്നതും ആണു്. സ്ഥലവും തീയതിയും ക്ലിപ്തപ്പെടുത്തി ജനറൽ സെക്രട്ടറി മുറപ്രകാരം ക്ഷണക്കത്തുകൾ അയക്കുന്നതായിരിക്കും.

ഈ കഴിഞ്ഞ ആഗസ്ററുമാസം ൨൦-ാംനു- ലാഹൂറിലെ ബിഷപ്പായ ബാനർജി, ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജു പ്രിൻസിപ്പാൾ മിസ്റ്റർ ഏ. എം. വ്ക്കി, റവ: റാലറാം, മൂൾമെയിൻ ഹൈസ്ക്കൂൾ ഹെഡ്മിസ്ട്രസ്സ് സയാമാതാ എന്നിവർ ബോംബെയിൽ നിന്നു ഇംഗ്ലണ്ടിലേക്കു കപ്പൽ കയറിയിരിക്കുന്നു. ഇവരുടെ യാത്രയുടെ ഉദ്ദേശം ഇൻഡ്യൻ സഭകളേക്കുറിച്ചു ഇംഗ്ലണ്ടിൽ പല സ്ഥലത്തും പ്രസംഗിക്കുക എന്നുള്ളതാണു്. ഇവർ മൂന്നു മാസം ഇംഗ്ലണ്ടിൽ താമസിക്കുന്നതും ഇതിനിടയ്ക്കു ലണ്ടൻ, ലിവർപ്പൂൾ, ബൎമ്മിംഗ്ഹാം, ബ്രിസ്റ്റൽമുതലാ

യ സ്ഥലങ്ങളിൽവച്ചു വലിയ യോഗങ്ങൾ നടത്തുന്നതുമാകുന്നു. മിസ്റ്റർ എ. എം. വക്കി ഇതിനിടക്ക തിരുമൂലപുരം ബാലികാമഠം പ്രിൻഷിപ്പാളായിരുന്ന മിസ്സ് ഹോംസ്സ്, കൌലിസന്യാസസമൂഹത്തിൻെറ സുപ്പീരിയർ ജനറൽ ഫാദർ ഒബ്രെയൻ, പൌരസ്ത്യ സഭാചരിത്ര പണ്ഡിതനായ കാനൻ ഡഗ്ലാസ്, ഓക്സ്ഫോർഡു് മിഷ്യൻ സന്യാസ സമൂഹത്തിൻെറ പ്രത്യേകമിഷ്യനറിയും കഴിഞ്ഞ മേടമാസത്തിൽ സുറിയാനിസഭാവിദ്യാത്ഥിസംഘത്തിലെ ഒരുപ്രാസംഗികനും ആയി തിരുവല്ലായിൽ എത്തിയ ഫാദർ ബ്ളോംഫീൽഡ് എം. എ. ഐ. സി. എസ്. എന്നിവരെ സന്ദർശിക്കുന്നതുമായിരിക്കും. ഇവരെല്ലാം മലങ്കര സുറിയാനി സഭയുടെ ഗുണകാംക്ഷികളും ഉത്തമ സുഹൃത്തുക്കളും ആണെന്നുള്ള സംഗതി പ്രത്യേകം സ്മരണീയമാണു്.

യവനായ സഭയിൽ ഉൾപ്പെട്ടതായി പത്തൊൻപതു പാത്രിയക്കാ സിംഹാസനങ്ങൾ ഉണ്ടു്. ഇവയുടെ ഏകോപിച്ചുള്ള ഒരു സുനഹദോസു് കഴിഞ്ഞ ജൂൺമാസം ൧൯-ാംനു- അതായതു പൌരസ്ത്യ സഭകളുടെ പെന്തിക്കസ്തി ദിവസം ആരംഭിക്കത്തക്കവണ്ണമാണു് ആലോചിച്ചിരുന്നതു്. രാഷ്ട്രീയമായ കുഴപ്പങ്ങൾ നിമിത്തം പൌരസ്ത്യ രാജ്യങ്ങളിലുള്ള മേല്പട്ടക്കാർ എല്ലാവക്കും ഒരുമിച്ചു കൂടുന്നതിനു സൌകയ്യമില്ലാത്തതുകൊണ്ടു പ്രസ്തുത സുന്നഹദോസ് തൽക്കാലം നീക്കി വച്ചിരിച്ചിരിക്കുന്ന വിവരം കുസ്തന്തീനോപ്പോലീസിലെ പാത്രിയക്കീസു് മററുള്ള പാത്രിയക്കീസന്മാരെയും മെത്രാപ്പോലീത്തന്മാരെയും കമ്പിസന്ദേശങ്ങൾ മൂലം ഗ്രഹിപ്പിച്ചിരിക്കുന്നു. പൌരസ്ത്യസഭകൾക്കു സുവർണ്ണകാലവും ശോഭനമായ ഒരു ഭാവിയും ഈ സുന്നഹദോസു മൂലം ഉണ്ടാകുമെന്നു ക്രിസ്തീയ ലോകം പ്രതീക്ഷിക്കുന്നു.

പഴയ കത്തോലിക്കർ എന്ന നാമധേയമുള്ള ഒരു ക്രൈസ്തവവിഭാഗത്തെപ്പററി വായനക്കാർ കേട്ടിരിപ്പാൻ ഇടയുണ്ടു്. പാപ്പായുടെ പരമാധികാരം, തെററില്ക്കുടായ്മ, വി: മാതാവിൻെറ അമലോത്ഭവം എന്നിത്യാദി, വേദാനുസരണമൊ, പിതാക്കന്മാക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ട വിശ്വാസത്തിനു് അ

ന്നയോജ്യമോ അല്ലാത്ത നൂതനോപദേശങ്ങൾ ൧൮൭൦-ൽ വത്തിക്കാൻ സൂനഹദോസു കൂടി സഭയുടെ വിശ്വാസപ്രമാണമായി പ്രഖ്യാപനം ചെയ്തപ്പോൾ മനസ്സാക്ഷിയുടെ പ്രേരണപ്രകാരം അതിനെ സമ്മതിക്കുവാൻ നിവൃത്തിയില്ലാഞ്ഞിട്ട് റോമ്മാസഭ വിട്ടുപോയ ഡോളിൻജർ (Dollinger) മുതലായ ബിഷപ്പന്മാരുടെ അനുയായികളാണ് പഴയ കത്തോലിക്കർ എന്നു പറയുന്നവർ. ഇവർ ഹോളണ്ട്, ജമ്മനി, സ്വിററസർലണ്ട് മുതലായി യൂറോപ്പിൻെറ നാനാഭാഗത്തും പ്രാബല്യത്തിൽ തന്നെ സ്ഥിതിചെയ്യുന്നു. ഇവരും ആംഗ്ലിയാസഭയും തമ്മിൽ ഐക്യതപ്പെട്ടിട്ട് ഇപ്പോൾ ഒരു വർഷത്തോളമായിരിക്കുന്നു. ഈ ഐക്യത്തിൻെറ ശേഷം പഴയ കത്തോലിക്കാസഭയിൽ ഉൾപ്പെട്ട ഹാറലം. ഇടവകയിലെ ബിഷപ്പും ആംഗ്ലിയാസഭയിലെ ഏതാനും ബിഷപ്പന്മാരും കൂടി ഇദംപ്രഥമമായി യേറുശലേമിലെ പുതിയ ആംഗ്ലിക്കൻ ബിഷപ്പിനെ വാഴിച്ചിരിക്കുന്നു.

"സ്ലീബായുടെ ദാസന്മാർ" എന്ന സമൂഹത്തിൻെറ എട്ടാം വാർഷികമഹോത്സവം ൧൧൦൭ കന്നി ൧൪-ാംനു- സ്ലീബാപ്പെരുനാളിൽ കൊച്ചി ദിവാൻ സി. ജി. ഹെർബർട്ട് എം. ഏ., ഐ. സി. എസ്. അവർകളുടെ അദ്ധ്യക്ഷതയിലും, രക്ഷാധികാരി മാർ ഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ അവർകളുടെ സാന്നിദ്ധ്യത്തിലും തൃപ്പൂണിത്തുറ നടമേൽ വച്ചു കൊണ്ടാടുന്നതാണ്. ദിവ്യശ്രീ ചിറേറത്തുപാറ യൌനാൻ ശെമ്മാശൻ എൽ. ടി. എച്ച്., ആലുവാ ക്രൈസ്തവമഹിളാലയത്തിലെ ശ്രീമതി മറിയാമ്മ ബി. ഏ. എൽ. ടി. ഡോക്ടർ സി. സി. മാത്യൂ എം. ഏ., പി. എച്ച്. ഡി., മി: കളരിക്കൽ വറുഗീസ് ബി.ഏ.എൽ.ടി. എന്നിവർ പ്രസംഗിക്കുന്നതും, റിട്ടയർഡ് എക്സൈസ്കമ്മീഷണർ മി: എം.ഏ. ചാക്കോ ബി. ഏ. ദിവാൻജിക്കു നന്ദി പറയുന്നതുമായിരിക്കും. ഒടുവിൽ എണ്ണായിരം പുതുക്രിസ്ത്യാനികളുടെ പ്രതിനിധികൾ ചേൎന്ന് വാദ്യമേളത്തോടുകൂടി ഒരു വമ്പിച്ച ഘോഷയാത്രയും നടത്തുന്നതായിരിക്കും.

# ബ: പട്ടക്കാർ അറിവാൻ.

---

൲൱൭ തുലാമാസത്തിൽ പരുമലവച്ചു മലങ്കര സുറിയാനി സഭാ വൈദീക മഹായോഗത്തിൽ തിരഞ്ഞെടുക്കപ്പെട്ട കമ്മീഷൻെറ ജോലി നടന്നുവരുന്ന വിവരം എല്ലാ പട്ടക്കാരും അറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. വൈദീകരുടെ ഏതൽകാലനില നല്ലവണ്ണം അറിഞ്ഞു് വൈദീകോന്നമനത്തിനും, സാമുദായികാഭിവൃദ്ധിക്കും പര്യാപ്തമായ നിർദ്ദേശങ്ങൾ ചെയ്തു് ഒരു റിപ്പോർട്ടു സമർപ്പിക്കുന്നതിനു് ആവശ്യമായ തെളിവു് കമ്മീഷൻ, പ്രശ്നാവലി മൂലവും വിസ്താരംമൂലവും ശേഖരിച്ചു വരുകയാണു് ഇപ്പോൾ ചെയ്യുന്നതു്.

അവിചാരിതമായി നേരിട്ട ചില കാരണങ്ങളാൽ കമ്മീഷൻ ജോലിയിൽ പ്രവേശിക്കുന്നതിനു് അല്പം കാലദൈർഘ്യത വന്നെങ്കിലും ഇപ്പോൾ ഊർജ്ജിതമായി ജോലി നടന്നുവരുകയാണു്. പലരും ഞങ്ങൾ അയച്ചുകൊടുത്ത പ്രശ്നാവലിക്കു് ഉത്തരം തയാറാക്കി അയച്ചുതന്നു് സഹായിച്ചുവരുന്നു. എന്നാൽ ഇനിയും പലരും അയച്ചുതരാനുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. അങ്ങനെയുള്ളവർ കൂടി ൲൱൮ ചിങ്ങം അവസാനത്തിനകം എങ്കിലും ഉത്തരങ്ങളും ആവശ്യമായ നിർദ്ദേശങ്ങളും അയച്ചുതന്നു് സഹായിക്കണമെന്നു് പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. വല്ലവർക്കും പ്രശ്നാവലി കിട്ടാതുണ്ടെങ്കിൽ താഴെക്കാണുന്ന മേൽവിലാസത്തിൽ അപേക്ഷിച്ചാൽ ഇനിയും അയച്ചുകൊടുക്കുന്നതാണു്.

കമ്മീഷൻെറ പരിശ്രമം വിജയകരം ആകുന്നതിനു് സമുദായഭക്തന്മാരായ ഏവരുടെയും ആത്മാർത്ഥമായ സഹകരണം വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

വൈദീകകമ്മീഷൻ.

മേൽവിലാസം.

ഏ. ജി. ഏബ്രഹാം കത്തനാർ.
മൈലപ്രാ, പത്തനംതിട്ട.

# ബഥനിക്കു സംഭാവനകൾ.

(നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു.)



| | രൂ. | ച. | കാ. |
|---|---|---|---|
| തിരുമൂലസ്ക്കൂളിൽനിന്നു പിടിഅരി വക | 10 | 0 | 0 |
| ഫാദർ ററി. വി. ജോൺ ആലുവാ | 5 | 0 | 0 |
| എം. എം. മാത്യു, പീപ്പിൾസ് ബാങ്ക് ആലുവാ | 2 | 0 | 0 |
| മഹിളാലയം ആലുവാ | 5 | 14 | 0 |
| ഡോക്ടർ സി. ററി. ഈപ്പൻ റസിഡൻഷ്യൽ സ്കൂൾ ശാസ്താംകോട്ട. | 2 | 0 | 0 |
| മിസ്സ് ബ്രുക്ക്സ്മിത്തും വിനോദയാത്രാസംഘവും, ബാലികാമഠം തിരുമൂലപുരം തിരുവല്ലാ | 20 | 0 | 0 |
| എം. സി അബ്രഹാം ആശാരിയേത്തു തോവേലിൽവീട്ടു നെല്ലിക്കൽ കോയിപ്രം (ചാപ്പൽവകക്കു സംഭാവന) | 1 | 0 | 0 |
| പി. ററി. ചാണ്ടി പീരുമേട്ട് | 7 | 0 | 0 |
| പി. എം. ജേക്കബ്, നാഷ്യനൽ ബാങ്ക് | 2 | 0 | 0 |
| ററി. സി. തോമസ്സ് F, M, S, | 2 | 0 | 0 |
| ഒരു മാന്യൻ കോട്ടയം | 1 | 0 | 0 |
| എം. പി. പോത്തൻ കോട്ടയം | 1 | 0 | 0 |
| വക്കിമത്തായി (ഡപ്പി വക) | 1 | 0 | 0 |

## ൧൧൦൭ കർക്കടകം പിടിയരി.

| | പറ. | ഇ | നാ |
|---|---|---|---|
| വടശ്ശേരിക്കര, പെരുനാട്ട നാറാണംമൂഴി Etc. | 6 | 2 | 0 |
| കോട്ടയം മിഥുനത്തിലെ | 13 | 7 | 0 |
| ,, കർക്കടകത്തിലെ | 14 | 2 | 0 |
| തിരുവല്ലാ. | 8 | 2 | 0 |
| ഒരു മാന്യ സ്ത്രീ | 7 | 5 | 0 |

## കിഴക്കൻ കോട്ടയം വിജാതീയമിഷ്യൻ വകക്കുള്ള സംഭാവനകൾ.

| | രൂ. | ച. | കാ. |
|---|---|---|---|
| മാങ്ങാനംകുന്നു മർത്തമറിയം സ്ത്രീസമാജം | 1 | 14 | 0 |
| ഓമല്ലൂർ മർത്തമറിയം സ്ത്രീസമാജം | 0 | 14 | 0 |
| ഓമല്ലൂർ ഐമാലി വായനയോഗം | 1 | 0 | 0 |
| സി. എം. ഇ. ഹൈസ്കൂൾ ഉപാദ്ധ്യായന്മാർ | 2 | 7 | 8 |